# ജ്ഞാനനിമാസിക.

വാല്യം 7. { 1107 മിഥുനം. } ലക്കം 6.

## വിശുദ്ധ സഭയ്ക്കുവേണ്ടിയുള്ള പ്രാൎത്ഥന.

സൎവ്വശക്തനും നിത്യനുമായ ദൈവമെ, നിൻെറ കൃപയാലും സ്വൎഗ്ഗീയ വാഴ്‌വുകളാലും നിൻെറ സഭയെ നീ അനുഗ്രഹിക്കണമെ. നിൻെറ മുന്തിരിത്തോട്ടത്തിൽ വേല ചെയ്യുന്നവരായ മേല്പട്ടക്കാൎക്കും പട്ടക്കാൎക്കും, വിശുദ്ധിയും ജ്ഞാനവും ആത്മാക്കളുടെ രക്ഷയെപ്പററിയുള്ള ക്ഷയിച്ചുപോകാത്ത തീക്ഷ്ണതയും നൽകണമെ. ഞങ്ങളുടെ പാപങ്ങളെ ക്ഷമിക്കുകയും വിശ്വാസവും, പ്രത്യാശയും, സ്നേഹവും കൊണ്ടു ഞങ്ങളെ നിറയ്ക്കുകയും ചെയ്യണമെ. സത്യവിശ്വാസത്തെ മാലിന്യംകൂടാതെ പാലിക്കുന്നതിനും ഭിന്നതകളും തൎക്കങ്ങളും നീങ്ങി ഐക്യപ്പെടുന്നതിനും ഞങ്ങൾക്കു സംഗതിയാക്കണമെ. അന്യോന്യം ഞങ്ങൾ ക്ഷമിക്കയും, സഹിക്കയും, വഹിക്കയും, സ്നേഹിക്കുകയും ചെയ്യുന്നതിനാൽ ഞങ്ങൾ നിൻെറ യഥാൎത്ഥ ശിഷ്യന്മാർ ആകുന്നു എന്നു ലോകം ഗ്രഹിക്കുകയും നിൻെറ തിരുനാമത്തിനു മഹത്വവും രാജ്യത്തിനു പ്രചാരവും ഉണ്ടാകുകയും ചെയ്യണമെ. ആയതു ഞങ്ങൾ നിനക്കും നിൻെറ ഏകജാതനും നിൻെറ പരിശുദ്ധ റൂഹായിക്കും സ്തുതിയും സ്തോത്രവും കരേറുവാനായിട്ടുതന്നെ ആമ്മീൻ.

## സന്യാസ സമൂഹങ്ങളുടെ പുനരുദ്ധാരണത്തിനായുള്ള പ്രാർത്ഥന.

കരുണയുള്ള ദൈവമെ നിൻെറ സഭയെ നീ ദർശിക്കണമെ. മനുഷ്യമക്കൾക്കു നീ നൽകുന്നതായ താലന്തിനെ ഏതു കാലത്തും യോഗ്യമാംവണ്ണം വിനിയോഗിക്കുന്നവർ തങ്ങളെതന്നെ ഉപേക്ഷിച്ചു തങ്ങളുടെ കുരിശു എടുത്തു നിൻെറ പിന്നാലെ പുറപ്പെടുന്നവർ ആകുന്നുവല്ലൊ. സകലവും വിട്ടു നിന്നെ അനുഗമിച്ച വിശുദ്ധ അപ്പൊസ്തോലന്മാരെപ്പോലെ നിനക്കുവേണ്ടി "ചിലവിടുകയും ചിലവിടപ്പെടുകയും" ചെയ്യുന്നതിനു ഒരുക്കമുള്ള അനേകരെ നിൻെറ സഭയിൽ നീ എഴുന്നേൽപ്പിക്കണമെ. മാതാപിതാക്കളെയും, സഹോദരസഹോദരിമാരെയും, ജാതിയെയും തറവാടിനെയും, ലോകം വലുതായി കരുതുന്ന സകലത്തെയും നിന്നോടുള്ള സ്നേഹംമൂലം ഉപേക്ഷിച്ച് നിൻെറ തിരുനാമത്തിൻെറ മഹത്വത്തിനും രാജ്യത്തിൻെറ അഭിവൃദ്ധിക്കും വേണ്ടി യഥാർത്ഥ സന്യാസജീവിതത്തിൽ തങ്ങളെ പ്രതിഷ്ഠിക്കുന്നതിനാവശ്യമുള്ള വിശുദ്ധാത്മദാനംകൊണ്ട് ധാരാളമായി അവരെ നീ നിറയ്ക്കണമെ. അനേകർ നിൻെറ വിളിയെ കേൾക്കുകയും ലാഭമൊ നഷ്ടമൊ കണക്കുകൂട്ടാതെ സന്തോഷപൂർവം ഈ ജീവിതത്തിനു തങ്ങളെ പ്രതിഷ്ഠിക്കയും ചെയ്യുമാറാകണമെ. ആയതു നിൻെറ സഭയുടെ മക്കളിൽ നീ സന്തോഷിക്കയും, നിൻെറ രാജ്യത്തിൻെറ അഭിവൃദ്ധിയിൽ നീ ആനന്ദിക്കയും, ഞങ്ങൾ നിനക്കും നിൻെറ ഏകപുത്രനും പരിശുദ്ധ റൂഹായിക്കും സ്തുതിയും സ്തോത്രവും കരേററുകയും ചെയ്യുവാനായിട്ടു തന്നെ ആമ്മീൻ.

---

## ഒരു വിശുദ്ധൻെറ പ്രാത്ഥന.

---

"ഞാൻ ആഗ്രഹിക്കുന്നതുപോലെയല്ല നീ ആഗ്രഹിക്കുന്നതുപോലെ തന്നെ"

അല്ലയൊ ദൈവമെ, എനിക്കു ഏററം പ്രയോജനകരമായിട്ടുള്ളതു എന്താകുന്നു എന്നു നീ അറിയുന്നുവല്ലൊ; നിനക്കു തിരുവിഷ്ടമാകുന്നതിനെ അവിടുത്തെ ഇഷ്ടംപോലെ, ഇഷ്ടമാകു

ന്ന സമയത്തു നൽകിത്തരണമെ. നിനക്കു പ്രസാദകരമായിരിക്കുന്ന വിധത്തിലും നിൻെറ തിരുനാമമഹത്വത്തിനനുയോജ്യമാംവണ്ണവും നിനക്കു എത്രയും നല്ലതെന്നുതോന്നുന്ന പ്രകാരവും എന്നോടു വൎത്തിക്കയും എന്നെ വിനിയോഗിക്കയും ചെയ്യണമെ. തിരുവിഷ്ടപ്രകാരമുള്ള സ്ഥലത്തു എന്നെ നിയമിക്കയും സകല കാൎയ്യങ്ങളിലും തിരുവിഷ്ടപ്രകാരം മാത്രം എന്നോടു പെരുമാറുകയും ചെയ്യണമെ. എന്തെന്നാൽ ഞാൻ നിൻെറ സൃഷ്ടിയാകുന്നു; നിൻെറ തൃക്കൈകളിൽ ഞാൻ ഇരിക്കയും ചെയ്യുന്നു. നിനക്കു തിരുവിഷ്ടമാകുന്ന സ്ഥലത്തേക്കു എന്നെ വഴി നടത്തിക്കൊള്ളണമെ; എന്തെന്നാൽ ഞാൻ നിൻെറ ദാസനാകുന്നു, എനിക്കായിട്ടല്ല നിനക്കായിട്ടുമാത്രം ജീവിപ്പാൻആഗ്രഹിക്കയും ചെയ്യുന്നു ആമ്മീൻ.

N. B. അവരവരെ സംബന്ധിച്ചുള്ള ദൈവവിളി എന്താണെന്നു അറിവാൻ കാത്തിരിക്കുന്നവർ ഈ പ്രാൎത്ഥന ഉപയോഗിക്കുന്നതു സഹായമായിരിക്കും.

---

# ബഥനൃാശ്രമവാൎത്തകൾ.

ബഥനിക്കുള്ള ധൎമ്മശേഖരം പ്രമാണിച്ചു മത്തായി ശെമ്മാശ്ശന്മാരോടൊരുമിച്ചു നിരണം, തലവടി മുതലായ സ്ഥലങ്ങളിലേക്കു പോയിരുന്ന ഫാദർ സുപ്പീരിയർ ആശ്രമത്തിൽ മടങ്ങി എത്തിയിരിക്കുന്നു.

ആണ്ടുതോറും പെന്തിക്കൊസ്തിപെരുനാളിനു മുമ്പായി നടത്തി വരാറുള്ള ആശ്രമസ്ഥന്മാരുടെ വാർഷിക ഭജനം എത്രയും ഭംഗിയായി ഇയ്യാണ്ടിലും നടന്നിരിക്കുന്നു. ആശ്രമസ്ഥന്മാരെ കൂടാതെ തുമ്പമൺ ഭദ്രാസനഇടവകയുടെ മാർ ഫീലക്സ്സീനോസ് എപ്പിസ്കോപ്പാ തിരുമേനി, അദ്ദേഹത്തിൻെറ സെക്രട്ടറി സഖറിയാ ശെമ്മാശ്ശൻ, ഇലഞ്ഞിയ്ക്കൽ മിസ്റ്റർ ഈ. വി. ജേയിക്കബ്ബ് ബി. എ. ബി. എൽ. എന്നിവരും ഈ ധ്യാനത്തിൽ (retreat) സംബന്ധിച്ചിരുന്നു.

അടുത്ത ഒരു വർഷം മുഴുവനും ഫാദർ ബർസ്ലീപ്പാ അധികസമയവും ആശ്രമത്തിൽ താമസിച്ചുകൊണ്ടു ഫാദർ സുപ്പീരിയറിനെ തൻെറ ആശ്രമജോലികളിൽ സഹായിക്കുന്നതാണു്.

വി: പെന്തിക്കുസ്തി കഴിഞ്ഞുവന്ന ചൊവ്വാഴ്ച വി: കുർബ്ബാനാനന്തരം ആശ്രമ "ചാപ്റ്ററർ" (ആലോചനാ സംഘം) കൂടി അടുത്ത ഒരു വർഷത്തെ പ്രധാന വേലകളെ സംബന്ധിച്ചും മററുമുള്ള തീരുമാനങ്ങൾ ചെയ്തിരിക്കുന്നു.

ഇനി മേലിൽ സന്യാസാർത്ഥികൾ പുതിയതായി ആശ്രമത്തിൽ സ്വീകരിക്കപ്പെടുന്നതു ആണ്ടുതോറുമുള്ള സ്വർഗ്ഗാരോഹണപ്പെരുനാളിനു മുമ്പായിരിക്കണമെന്നും പക്ഷെ ഒരു വ്യത്യസ്ഥമായി സങ്കല്പിച്ചുകൊണ്ടു് ഈ ആണ്ടത്തേക്കു മാത്രംഅർത്ഥികൾ ചിങ്ങമാസാരംഭത്തിൽ സ്വീകരിക്കപ്പെടാമെന്നും തീരുമാനിച്ചു.

മിസ്സ് ഹോംസ മദാമ്മയുടെ ശ്രമഫലമായി ഇംഗ്ലണ്ടിൽനിന്നും ഞങ്ങളുടെ ലൈബ്രറി വകയ്ക്കു കുറെ പുസ്തകങ്ങൾ ലഭിച്ചിരിക്കുന്നു.

ഞങ്ങളുടെ അനാഥക്കുട്ടികളിൽ ഒരാൾ ഇംഗ്ലീഷ് ഒന്നാം ഫാറത്തിലും മറെറാരുവൻ മലയാളം അഞ്ചാം ക്ലാസ്സിലും വേറെ രണ്ടുപേർ ആലുവാ സെററിൽ മെൻററിലുംചേന്നു പഠിച്ചുവരുന്നു. ഇവരുടെ ഫീസും മററും കൊടുക്കുന്ന വിഷയത്തിൽ ഞങ്ങൾക്കു വളരെ ഞെരുക്കമുണ്ടു്. മാന്യ വായനക്കാരുടെ ശ്രദ്ധ ഈ വിഷയത്തിൽ പതിയണമെന്നു അഭ്യർത്ഥിച്ചുകൊള്ളുന്നു.

ചില പ്രത്യേക കാരണങ്ങളാൽ ഞങ്ങളുടെ ശെമ്മാശ്ശന്മാക്കു കശ്ശീശാപട്ടം നൽകുന്നതു അല്പ നാളത്തേക്കു നീക്കിവച്ചിരിക്കുന്നു. അവരുടെ സുറിയാനി പഠിത്വം പൂത്തിയാക്കുവാനായിട്ടു അവരെ തിരുവല്ലാലേയിക്കു അയച്ചിരിക്കുന്നു.

ഞങ്ങളുടെ അതിഥിയായി താമസിച്ചിരുന്ന കെ. എം. ഏബ്രഹാം എം. എ. ബി. ഡി. എൽ. ററി. അവർകൾ തൻെറ പുതിയ ജോലിസ്ഥലമായ കോൺപൂരിനു പോകുന്നതിനു സ്ഥലം വിട്ടിരിക്കുന്നു.

# മലങ്കര സുറിയാനി സഭയുടെ പുനരുദ്ധാരണം.

(ഫാദർ അലക്സിയോസ് ഒ. ഐ. സി.)

വിശുദ്ധ പെന്തിക്കൊസ്തിയുടെ ശേഷം ചിങ്ങമാസം ൧-ാംനു- (സുറിയാനിക്കണക്കനുസരിച്ച്) വരെയുള്ള ഞായറാഴ്ചകളിൽ വിശുദ്ധസഭ പ്രധാനമായി അതിൻെറ പ്രാർത്ഥനകളിലും വായനകളിലും കർബ്ബാനകളിലും ഓൎക്കുവാൻ കടപ്പെട്ടിരിക്കുന്നതു സഭയുടെ വളൎച്ച അതിൻെറ സുവിശേഷപരമായ വേലകൾ എന്നിവയെപ്പററിയാണു്. ഈ ഞായറാഴ്ചകളിൽ സഭാനിയമപ്രകാരം ഉപയോഗിപ്പാൻ ക്രമീകരിക്കപ്പെട്ടിട്ടുള്ള വേദവായനക്കുറിപ്പുകൾ നോക്കിയാൽ ഈ സംഗതി ഗ്രഹിപ്പാൻ കഴിയും. ഹൃദയസ്പന്ദനം അഥവാ നാഡിയടിപ്പ് ഒരു മനുഷ്യൻ മരിച്ചിട്ടില്ല, അവനു് ജീവനുണ്ടു് എന്നു സ്പഷ്ടമായി വിളിച്ചറിയിക്കുന്ന ലക്ഷണമായിരിക്കുന്നതുപോലെ തന്നെ ജീവനുള്ള ഒരു സഭയുടെ പ്രത്യക്ഷലക്ഷണം അതിലെ സന്യാസസമൂഹങ്ങളുടെ വളൎച്ചയും സുവിശേഷപരമായ വേലകളുടെ വിപുലതയും ആകുന്നു. ദൈവം വിശുദ്ധ സഭയ്ക്കു നൽകിയിട്ടുള്ള കല്പനകളിൽ വച്ചു സർവ്വപ്രധാനമായിട്ടുള്ളതും "നിങ്ങൾ ഭൂലോകമെങ്ങും പോയി സർവജാതികൾക്കും എവൻഗേലിയോനെ പ്രസംഗിപ്പിൻ" എന്നുള്ളതാണു്. ഈ അന്ത്യകല്പനയെ മുഴുവനായി അവഗണിച്ചു് അന്യോന്യമുള്ള മത്സരവും സൌന്ദര്യപ്പിണക്കവും നിമിത്തം തമ്മിൽ തമ്മിൽ ശപിച്ചും മുടക്കിയും മഹറോൻ ചൊല്ലിയും അധികാരാവകാശങ്ങൾ വീതിച്ചു എടുക്കുവാൻ ദുശ്ശാഠ്യം പിടിച്ചും ഭാവിതലമുറയെപ്പോലും നാശകൂപത്തിൽ തള്ളിവിടുന്നതിനു അഹമഹമികയാ പ്രവൎത്തിച്ചുകൊണ്ടു ജീവിക്കുന്നു. സഭാംഗങ്ങൾക്കു തങ്ങളുടെ മാതൃസഭയെ ജീവനുള്ള ഒരു സഭയാക്കിത്തീൎക്കുവാൻ എങ്ങനെ കഴിയും? സംഗതികളെ ഉള്ളപ്രകാരം കാണുന്നതിനും, അവയ്ക്കു ദൈവമുമ്പാകെയും, ആലോചനയും ദീർഘദൃഷ്ടിയും ദൈവാശ്രയവും ഉള്ള ആളുകളുടെ കണ്ണുകളിലും ഉള്ള യഥാൎത്ഥ മതിപ്പുംവിലയും എന്താണെന്നു നിർണ്ണയി

ക്കുന്നതിനും ഉള്ള അപ്രാപ്തിയും നോട്ടക്കുറവും നമ്മുടെ ഒരു വലിയ ന്യൂനത തന്നെയാണു്. നമ്മുടെ സഭയിലെ വഴക്കും തമ്മിൽതല്ലും തുടങ്ങീട്ടു ഏതാണ്ടു കാൽ ശതാബ്ദമായി. സമാധാനം സമാധാനം എന്നു പറഞ്ഞുംകൊണ്ടു് പലരും പലപരിശ്രമങ്ങൾ ചെയ്തുഎങ്കിലും നാളതു വരെ അവ എല്ലാം മിക്കവാറും വിഫലിഭവിക്കയാണു് ചെയ്തതു്. ഇതിന്റെ യഥാർത്ഥ കാരണം ദൈവതിരുമനസ്സെന്താണെന്നു ഗ്രഹിച്ചു ആ വഴിയിൽകൂടെ പ്രവർത്തിക്കാതെ മനുഷ്യബുദ്ധി മാത്രം പ്രയോഗിച്ചു പരിഹാരമാർഗ്ഗങ്ങൾ കണ്ടുപിടിപ്പാൻ നാം ശ്രമിക്കുന്നു എന്നുള്ളതാണു്. സംഗതികളെ താരതമ്യവിവേചനം ചെയ്തു അവയുടെ ഗുരുലഘുത്വം കണ്ടുപിടിപ്പാൻ സാധിക്കുന്നതു ഒരു വലിയ അനുഗ്രഹമായി കരുതണം. അവരവരുടെ സ്വാതന്ത്ര്യം ഉപേക്ഷിച്ചു ദൈവമഹത്വത്തെ പ്രധാനലാക്കാക്കികൊണ്ടു് നമ്മുടെസഭയുടെ ന്യായമായ സ്വാതന്ത്ര്യവും ആത്മാഭിമാനവും സംരക്ഷിക്കയും കാതലായ കാര്യങ്ങളിൽ സ്പഷ്ടിപരമായ ഒരു പദ്ധതി അനുസരിച്ചു നമ്മുടെ ശ്രദ്ധ മുഴുവൻ പതിക്കയും ചെയ്യുമ്പോൾ അല്ലാതെ ഇപ്പോഴത്തെ ഈ ബന്ധനങ്ങളിൽനിന്നു നാം വിമുക്തരാകുന്നതല്ല. കുറേക്കൂടെ സ്പഷ്ടമായി പറയുക എന്നു വന്നാൽ നമ്മുടെ സഭയുടെ ഉദ്ധാരണം സഭാംഗങ്ങളുടെ വ്യക്തിപരമായ വിശുദ്ധ ജീവിതത്തിലും സഭ ഒന്നാകെ അതിന്റെ ശ്രദ്ധ മുഴുവനും സുവിശേഷപരമായ വേലകളിൽ പതിക്കുന്നതിലും ആശ്രയിച്ചിരിക്കുന്നു. "ഓക്സ്ഫോർഡ് മൂവ്മെന്റ്" എന്നു പറയപ്പെടുന്ന പ്രസ്ഥാനത്തിന്റെ (Oxford Movment)അഥവാ ആംഗ്ലിയാസഭയിലെ കാതോലിക വിശ്വാസ പുനരുദ്ധാരണത്തിന്റെ അടിസ്ഥാനക്കല്ലു് ഫവ്വമ്പ-ൽ മഹാനായ കെബിൾ (Keble) "National Apostacy" അതായതു "ജാതൈക വിശ്വാസത്യാഗം" എന്ന വിഷയത്തെ ആസ്പദമാക്കി ചെയ്ത പ്രസംഗമായിരുന്നു എന്നു പറയപ്പെടുന്നു. സുറിയാനിക്കാരായ നാം ഒരു ജാതി എന്ന നിലയിൽ ദൈവം നമ്മെ ഏല്പിച്ച യഥാർത്ഥചുമതലയെ നിവ്വഹിക്കാതെ അനേക നൂററാണ്ടുകൾ കഴിച്ചുകൂട്ടിയതിന്റെ ഒരു ശിക്ഷയാണു് നമ്മുടെ ഇടയിലെ "തീരാകൊണ്ടി" പോലെയുള്ള ഈ വഴക്കു് ആകയാൽ മേല്പട്ടക്കാർ

മുതൽ അവസാനത്തെ അത്മായക്കാരൻ വരെയുള്ള സവ്വമാന പേരും ഒന്നാകെ നമ്മുടെ വ്യക്തിപരമായ തെററുകളെക്കുറിച്ചും ഒരു സഭ എന്ന നിലയിലുള്ള തെററുകളേക്കുറിച്ചും പരമാർത്ഥമായി അനുതപിച്ചു ദൈവത്തിങ്കലേക്കു തിരികയും, ദൈവതിരുവിഷ്ടത്തെ കൂടുതലായി അറിയുകയും ചെയ്തിട്ട അവിടുത്തെ തിരുഹിതപ്രകാരം ഒരു പുതിയ പദ്ധതി കണ്ടുപിടിച്ചു നമ്മുടെ ശ്രദ്ധ മുഴുവൻ സഭാംഗങ്ങളുടെ ആത്മീയജീവന്റെ അഭിവൃദ്ധിയിലും ദൈവരാജ്യ പ്രചാരാർത്ഥമുള്ള സുവിശേഷപരമായവേലകളിലും പതിക്കുമ്പോൾവഴക്കുകളുംകലാപങ്ങളും അവസാനിച്ചു സുവണ്ണകാലം നിശ്ചയമായും ഉണ്ടാകും. നമ്മുടെ സഭയുടെ പുനരുദ്ധാരണത്തിന്റെ അടിസ്ഥാനം ഇതായിരിക്കേണ്ടതാണ്. ഈ അവസരത്തിൽ ഏകദേശം പതിനെട്ടു വർഷങ്ങൾക്കു മുമ്പ് സുറിയാനിസഭ സന്ദർശിച്ച കല്ക്കട്ടാ ബിഷോപ്പായിരുന്ന പരേതനായ ഡോക്ടർ ലെഫ്റോയി(Dr. Lefruy) ഈ എഴുത്തുകാരനോടു പറഞ്ഞ ഒരു സംഗതിയാണ് ഓമ്മ വരുന്നത്.

"നിങ്ങളുടെ സഭ എത്രയോ പുരാതനമാണ്! അതിനേപ്പററി ഇനിക്കു വളരെബഹുമാനവും മതിപ്പും ആണ് ഉള്ളത്. അതിന്റെ വിശ്വാസാചാരങ്ങൾ എത്ര നിമ്മലമായിരിക്കുന്നു. എങ്കിലും അതിനെക്കുറിച്ചു ഇനിക്കുവളരെ സങ്കടവും വേദനയും ഉണ്ട്. അതിന്റെ പ്രധാന കാരണം നിങ്ങളുടെ സഭയിലെ വഴക്കും മത്സരവുമത്രെ. ഇവ അവസാനിക്കുന്നതിനു ഒററ മാഗ്ഗമെയുള്ളു. ദൈവം നിങ്ങളെ ഭരമേല്പിച്ചിരിക്കുന്ന സുവിശേഷവേലയാകുന്ന ജോലിയിൽ നിങ്ങൾ ശ്രദ്ധ പതിക്കുമ്പോൾ ഇവയെല്ലാം താനെ നീങ്ങിക്കൊള്ളും. ഇതുപോലെതന്നെ ഈ നാട്ടുകാരിൽ പലക്കും സുപരിചിതനും ഉയന്ന ബ്രാഹ്മണ കുലജാതനും ബംഗാളിലുള്ള സെൻറ് ആൻഡ്രൂസ്സന്യാസസമൂഹത്തിന്റെ സുപ്പീരിയരും ആയ, ഫാദർ ചക്രവത്തി പറഞ്ഞ ഒരു കായ്യംകൂടെ ഇവിടെ ഉദ്ധരിച്ചുകൊള്ളട്ടെ. അദ്ദേഹം ഒരിക്കൽ ഇപ്രകാരം പറഞ്ഞു "നിങ്ങളുടെപുരാതനമായ സഭയിലെ ഒരംഗമായി ചേരുന്നതിനു ഇനിക്കു വളരെ ആഗ്രഹമുണ്ട്. പക്ഷെ അതിലെ തമ്മിൽതല്ലും കലാപവും ഇങ്ങനെ കിടക്കു

മ്പോ൦ അതിൽ ആരാണു് വന്നുചേരുന്നതു്: അതുകൊണ്ടു് ആദ്യമായി, അതവസാനിപ്പിപ്പീൻ" അപ്പോസ്തോലികവും കാതോലികവും ആയ അടിസ്ഥാനത്തിന്മേൽ പിതാക്കന്മാൎക്ക ഒരിക്കലായി ഭരമേല്പിക്കപ്പെട്ട വിശ്വാസത്തെ പരിരക്ഷിച്ചു് ഒരു മിഷ്യനറി സഭയായി രൂപാന്തരപ്പെട്ടുമെങ്കിൽ സുറിയാനിസഭയ്ക്കു ഇൻഡ്യയിൽ ഒട്ടുവളരെ കാൎയ്യങ്ങൾ ചെയ്യുവാൻ കഴിയുമെന്നു വിശ്വസിക്കുന്ന ഒരാളാണു് ഫാദർ ചക്രവൎത്തി. തൃശ്ശിനാപ്പള്ളി ബിഷപ്പ് ഹീബർ (Bishop Heber) കോളജു പ്രിൻസിപ്പാളായിരുന്നു് കഴിഞ്ഞാണ്ടിൽ അകാല നിൎയ്യാണം പ്രാപിച്ച ഫാദർ ജെംയസ്സ് ഥന്നു മകരത്തിൽ മാക്കാംകുന്നു കൺവൻഷനിൽ വച്ചു പറഞ്ഞതാണു് താഴെ ചേൎത്തിരിക്കുന്നതു്.

"ഇൻഡ്യയിൽ സുവിശേഷവേല ചെയ്യേണ്ടതു പാശ്ചാത്യരായ ഞങ്ങളല്ല; പുരാതിന സുറിയാനിക്കാരായ നിങ്ങളാണു്. നിങ്ങൾ പ്രബലപ്പെട്ടു് ഒരു മിഷ്യനറിസഭയായിത്തീരുമ്പോ൦ ഇപ്പോഴത്തെ ഞങ്ങളുടെ വേല നിങ്ങളെ ഏല്പിച്ചിട്ടു മടങ്ങിപ്പോകുന്നതിനു ഞങ്ങൾക്ക വളരെ സന്തോഷമുണ്ടു്". ഇപ്രകാരം പാവപ്പെട്ടതെങ്കിലും പുരാതിനമായ ഈ സഭയെക്കുറിച്ചു ചൊവ്വുംള്ള പലൎക്കും വലിയ പ്രത്യാശയാണുള്ളതു്. എന്നാൽ നാമൊ തമ്മിൽതല്ലി നശിക്കുന്നു. ദൂരദൃഷ്ടി(Vision)അഥവാ ഭാവിയെക്കുറിച്ചുള്ള ദൎശനമില്ലാത്ത ഒരു വൎഗ്ഗമായി നാം കഴിച്ചുകൂട്ടുന്നു "നിങ്ങളുടെ ചെറുപ്പക്കാർ ദൎശനങ്ങളെ കാണും" എന്നു എഴുതപ്പെട്ടിരിക്കുന്ന പ്രകാരം ദൈവത്തിൽ നിന്നുള്ള വിളിയും ദൎശനവും ഉണ്ടായിട്ടു് "ക്രിസ്തുമുഖാന്തിരം ലാഭമായിരുന്നതു സകലവും നഷ്ടമെന്നു" എണ്ണുവാൻ ഒരുക്കമുള്ള അനേകം യുവാക്കന്മാർ മാതൃസഭയുടെ ഈ നിസ്സഹായാവസ്ഥയിൽ അതിനെ ഉദ്ധരിപ്പാൻ മുൻപോട്ടു വരേണ്ട ഒരു ഘട്ടമാണിതു്. ഇപ്പോഴത്തെ ഈ സങ്കടകരമായ അവസ്ഥ യുവാക്കന്മാരെ നിങ്ങൾക്ക ഒരു വെല്ലുവിളിയാണെന്നു (Chalenge)നിങ്ങൾ ഗ്രഹിക്കണമെ. നമ്മുടെ സഭയുടെ അഭ്യുന്നതിയിൽ അതികാംക്ഷയോടുകൂടിയിരിക്കുന്ന ഒരാൾ ഈയിടെ ഒരു എഴുത്തിൽ ഇപ്രകാരം എഴുതി ചോദിച്ചിരിക്കുന്നു "ഭാവിയെക്കുറിച്ചു ദൎശനമില്ലാത്ത (Vision)

ഒരു സഭയ്ക്കു എങ്ങിനെ നിലനില്ക്കുവാൻ കഴിയും?". ത്യാഗബുദ്ധിയോടുകൂടെ ദൈവതിരുസന്നിധിയിൽ മുട്ടികുത്തുന്നവൎക്ക ഈ ദർശനം പ്രാപിക്കയും സഭയുടെ ഉദ്ധാരണത്തിന്ന് ദൈവത്തിൻെറ തൃക്കയ്യിൽ ആയുധമായിത്തീരുകയും ചെയ്യാവുന്നതാണ്. സാഹചര്യങ്ങളുടെ പ്രാതികൂല്യം ദൈവാശ്രയംമൂലമുള്ള ദർശനം പ്രാപിച്ചവന്ന് ഒരുവിധത്തിലും പ്രതിബന്ധമായിത്തീരുന്നതല്ല. എന്തെന്നാൽ "യഹോവയ്ക്കായി കാത്തിരിക്കുന്നവർ ശക്തി പ്രാപിക്കും. അവർ ഓടിയാലും തളൎന്നുപോകയില്ല, നടന്നാലും ക്ഷീണിച്ചുപോകയില്ല".

(തുടരും)

# സന്ന്യാസജീവിതം.

(ഒരു സന്ന്യാസി)

യാതൊരു വസ്തുവും യാതൊരുദ്ദേശത്തോടുകൂടെ സൃഷ്ടിയ്ക്കപ്പെട്ടുവോ അതിനെ നിറവേററുമ്പോൾ അതു പൂൎണ്ണമെന്നു പറയപ്പെടുന്നു. മനുഷ്യൻെറ ജീവിതോദ്ദേശം ദൈവത്തോടുള്ള ഉപാസക്തി (യോജ്യത) ആകുന്നു. അവൻ ദൈവത്തോടു എത്രമാത്രം യോജിച്ചിരിക്കുന്നുവോ അത്രമാത്രം പരിപൂൎണ്ണതയിലേക്കു എത്തിയിരിക്കുന്നുവെന്നു പറയുന്നതിൽ യുക്തിഭംഗം ഇല്ല. അതുപോലെതന്നെ അവൻ ദൈവത്തിങ്കൽ നിന്നു അകലുംതോറും പരിപൂൎണ്ണതയിൽ നിന്നു പുറകോട്ടു പോകയാകുന്നു.

ദൈവത്തോടുള്ള സംയോജകമാൎഗ്ഗം സ്നേഹം ആകുന്നു. മററുള്ള നന്മകൾ എല്ലാം ഇതിൻെറ ഭിന്നങ്ങളായ വശങ്ങൾ മാത്രമെ ആകുന്നുള്ളു. വി: ഔഗസ്തീനോസു് അതിനെപ്പററി പറയുന്നതു്: "നമ്മുടെ നന്മപ്രവൃത്തികൾ എല്ലാം സ്നേഹത്തിൻെറ ഏക വ്യാപാരംആകുന്നു" എന്നാണ്. അതിനാൽ ഏതുവിധത്തിലുള്ള പുണ്യസമ്പാദനവും സ്നേഹത്തിലുള്ള വളൎച്ചയും അഭിവൃദ്ധിയ്ക്കുമായിട്ടാകുന്നു. സ്നേഹത്തിൽ നാം വളൎന്നു പൂൎണ്ണന്മാരായി തീരുംതോറും ദൈവത്തോടുള്ള സംയോജ്യത വൎദ്ധിച്ചുവരുന്നു. നമ്മുടെ ജീവിതോദ്ദേശം ഇങ്ങനെയുള്ള ഉപാസക്തി അത്രെ.

ക്രിസ്തീയമായ മററ നന്മകളും പുണ്യങ്ങളുമെല്ലാം ദൈവത്തോടുള്ള പൂൎണ്ണയോജ്യത നാം പ്രാപിക്കുന്നതിന്ന് നമ്മിൽസ്നേഹത്തെ വർദ്ധിപ്പിക്കുന്ന മുഖാന്തരങ്ങൾ മാത്രം ആകുന്നു. ശക്തിമത്തായ സ്നേഹംകൊണ്ടു് നമ്മുടെ ആത്മാവു്

നിറയുംതോറു് നമ്മുടെ മനശ്ശക്തി പ്രയാസം കൂടാതെയും സന്തോഷത്തോടും അതിൻെറ അടിമയായി തീരുന്നു. മററുള്ള പുണ്യപ്രവൃത്തികൾ ചെയ്യുന്നതിനു് നമ്മുടെ മനശ്ശക്തിയെ പ്രേരിപ്പിക്കുന്നതു് ഇപ്രകാരം സ്നേഹത്താൽ ആവേശിതമായ നമ്മുടെ ആത്മാവാകുന്നു.

ദൃഷ്ടാന്തമായി ദൈവത്തെ സ്നേഹിക്കുന്നവനു് തന്നിൽ വിശ്വസിക്കുന്നതിനു് പ്രായേണ പ്രയാസം വളരെ കുറവാണു്. അപ്രകാരം തന്നെ മനശ്ചാഞ്ചല്യംകൂടാതെ തന്നിൽ ശരണപ്പെടുന്നതിനും അവനു് എളുപ്പം സാധിക്കുന്നു. അവൻ സ്നേഹിക്കുന്നവനായ ദൈവത്തെ പ്രതി ഓരോരോ സ്നേഹപ്രവൃത്തികൾ ചെയ്യുന്നതിനു് അവനു നിഷ്പ്രയാസം കഴിയുന്നു. അവൻെറ സ്നേഹഭാജനമായ ദൈവത്തിൻെറ ഇഷ്ടത്തിനു പ്രതികൂലമായി പെട്ടെന്നു എന്തെങ്കിലും ചെയ്യുന്നതിനു് അവനു ഇടയാകുന്നപക്ഷം അനുതാപം പ്രയാസമെന്യെ അവനിൽ അങ്കുരിക്കുന്നു. താഴ്മയോടും ക്ഷമയോടും വിനയത്തോടുംകൂടെ അവൻ ദൈവതിരുസന്നിധിയിൽ പെരുമാറുന്നതായും കാണുന്നു. ഇതിൽനിന്നു നമുക്കു മനസ്സിലാകുന്നതു് അവൻെറ ജീവിതത്തിലെ സകല വ്യാപാരങ്ങളേയും ഭരിക്കുന്ന ശക്തി ദൈവസ്നേഹം ആകുന്നുയെന്നാണു്.

ദൈവത്തോടു നമ്മെ സംയോജിപ്പിക്കുന്നതിനുള്ള ഏക മാൎഗ്ഗം നാം സ്നേഹത്തിൽ പൂൎണ്ണന്മാരായി തീരുകയെന്നുള്ളതാകയാൽ ക്രിസ്ത്യാനികളായ ഓരോരുത്തരുടേയും ജീവിതത്തിൻെറ സൎവ്വപ്രധാനമായ ഉദ്ദേശം സ്നേഹം തങ്ങളിൽ വർദ്ധിച്ചുവന്നു അതിൽസ്ഥിരപ്പെടുവാനായി പരിശ്രമിയ്ക്കുയെന്നുള്ളതാകുന്നു ഇപ്രകാരം സ്നേഹം നമ്മിൽ പരിപൂൎണ്ണമായി വളരുന്നതിനു് പ്രതിബന്ധമായി തീരുന്ന സകലവും ഒരൎത്ഥത്തിൽ പാപമാകുന്നു. എന്തുകൊണ്ടെന്നാൽ അവ നമ്മുടെ ആത്മാവിൻെറ മുൻപോട്ടുള്ള ഗതിയെ തടഞ്ഞു് അവസാനമായി അതു പ്രാപിക്കേണ്ട അവസ്ഥയിൽ നിന്നു് അതിനെ പുറകോട്ടു വലിച്ചുകൊണ്ടു് പോകുന്നു.

രക്ഷയെ സംബന്ധിച്ചടത്തോളം വളരെ ശക്തിമത്തായ സ്നേഹം നമ്മിൽ തിങ്ങിനിറഞ്ഞുണ്ടായിരിക്കണമെന്നു നിർബന്ധമില്ല. നാം രക്ഷിയ്ക്കപ്പെടേണ്ടതിനു് അവശ്യം വേണ്ടിയിരിക്കുന്ന സ്നേഹം നമ്മിൽ ഉണ്ടാകുന്നതിനു മരണകരമായ പാപത്തിൽനിന്നു വിമുക്തരായി ജീവിച്ചാൽ മതിയാവുന്നതാണു്. ഇപ്രകാരം തൻെറ മക്കളായ നാം കഷ്ടിച്ചു സ്വൎഗ്ഗരാജ്യത്തിൽ പ്രവേശിക്കതുകൊണ്ടും തൻെറ മുൻപാകെ കരുണ കണ്ടെത്തുന്നതുകൊണ്ടും ദൈവം തൃപ്തിപ്പെടുന്നില്ല. അവർ രാജദ്രോഹികളുടെ കൂട്ടത്തിൽ ഗണിക്കപ്പെടാതെ ഇരിക്കുവാൻ മാത്രം രാജഭക്തിയുള്ളവരായ കുറെ പ്രജകൾ ഒരു രാജാവിനുണ്ടെന്നിരിക്കട്ടെ. അങ്ങനെയുള്ള പ്രജകളെ തനിച്ചു തൻെറ രാജ്യത്തിൽ സംരക്ഷിച്ചുപോരുന്നതു് ഒരു ബഹുമാനമായി ആ രാജാവു കരുതുന്നില്ല. എന്നാലൊ അദ്ദേഹം തൻെറ പ്രജകളുടെ ഹൃദയപൂൎവ്വമായ രാജഭക്തി അത്രേ കാംക്ഷിക്കുന്നതു്. അപ്രകാരം തന്നെ ദൈവവും നമ്മെപ്പററി ആഗ്രഹിക്കുന്നതു് തന്നോടുള്ള സംസൎഗ്ഗത്തിൽ കഷ്ടിച്ചു നാം നിലനിന്നു പോരണമെന്നല്ല. അതിനാൽ തന്നോടുള്ള ശക്തിമത്തായ സംയോജ്യതയിൽ നാം നില നിന്നു ജീവിപ്പാൻ തക്കവണ്ണം നമ്മുടെ ആത്മാക്കളെ താൻ നിശ്വസിക്കുന്നു. (Inspire)

ഇങ്ങനെ ദൈവത്തോടുള്ള പൂൎണ്ണ സ്നേഹത്തിലും ഐക്യതയിലും ജീവിക്കുന്നതിനു് തങ്ങളെത്തന്നെ പ്രതിഷ്ഠിക്കുവാൻ എല്ലാ ക്രിസ്ത്യാനികളും കടപ്പെട്ടിരിക്കുന്നു. എല്ലാവരുടേയും ജീവിതത്തിന്റെ പരമോദ്ദേശവും ഇതുതന്നെ ആയിരിക്കേണ്ടതാണു്. എന്നാൽ മനുഷ്യരുടെ പ്രകൃതസിദ്ധമായ സ്വാതന്ത്ര്യബുദ്ധിയെ നശിപ്പിക്കാതെ ഇരിക്കുവാൻ എന്നു തോന്നുമാറു് നമ്മുടെ കർത്താവു, തന്നെ പിന്തുടരുവാനും തന്നോടുള്ള സംയോജ്യതയിൽ നിലനിൽക്കുവാനും ആഗ്രഹിക്കുന്ന ഏവർക്കും രണ്ടുതരം ജീവിതസമ്പ്രദായത്തെ ഉപദേശിച്ചുകൊടുത്തിരിക്കുന്നു. അവരവരുടെ ഇഷ്ടംപോലെ ഏതിനെയെങ്കിലും തെരഞ്ഞെടുക്കാവുന്നതാണു്. ഒന്നു പ്രകൃത്യാ തന്നെ മനുഷ്യരുടെ ജഡേച്ഛകളെ ദൈവം അനുവദിച്ചിട്ടുള്ള മാൎഗ്ഗങ്ങളിൽക്കൂടെ ന്യായമായി തൃപ്തിപ്പെടുത്തുകയും ഈ നിലയിൽ തങ്ങളേയും തങ്ങൾക്കുള്ള സൎവ്വത്തേയും ദൈവമഹത്വത്തിനായി പ്രതിഷ്ഠിച്ചു ജീവിക്കുകയും ചെയ്യുന്ന സാധാരണ സമ്പ്രദായമാകുന്നു. വിവാഹജീവിതത്തിലും കുടുംബജീവിതത്തിലും അന്തർഭവിച്ചിരിക്കുന്ന പ്രമാണം ഇതത്രേ. ഈ ജീവിതം അനുഗ്രഹിക്കപ്പെട്ടതാണു്. ഇതിന്റെ ചുമതലകളെ ശരിയായി നിറവേററുന്നപക്ഷം അതു നല്ലതുതന്നെ. നമ്മുടെ കർത്താവുതന്നെയും മുപ്പതു തിരുവയസ്സോളം തന്റെ മാതാപിതാക്കന്മാരോടുകൂടെ താമസിച്ചു് കുടുംബജീവിതത്തെ അനുഗ്രഹിക്കപ്പെട്ടതും ശുദ്ധമുള്ളതുമാക്കിത്തീൎത്തു. ഈ കാലത്തെല്ലാം ഒരു പുത്രനു് തന്റെ മാതാപിതാക്കന്മാരോടു് അവശ്യമുണ്ടായിരിക്കേണ്ട സ്നേഹം, ഭക്തി അനുസരണം എന്നിവകളെ താൻ നല്ലപോലെ പ്രത്യക്ഷപ്പെടുത്തി. തന്റെ സ്വന്ത തൃക്കൈകൾകൊണ്ടു് താൻ അദ്ധ്വാനിച്ചു് അവരെ സംരക്ഷിക്കുകയും ജീവസന്ധാരണാൎത്ഥം കൈകൾകൊണ്ടു വേല ചെയ്യുന്നതു അഭിമാനകരമായിട്ടുള്ളതാണെന്നു് ലക്ഷ്യപ്പെടുത്തുകയും ചെയ്തു. ഒരു ക്രിസ്തീയ കുടുംബത്തിൽ ഉണ്ടായിരിക്കേണ്ട മാതൃകാജീവിതത്തെ താൻ വെളിപ്പെടുത്തി കാണിച്ചു. പുരാതന കാലത്തു് വിവാഹജീവിതത്തെ ആക്ഷേപിക്കയും ദൂഷിക്കയും ചെയ്തുപോന്ന ഒരു കൂട്ടം ആളുകളുണ്ടായിരുന്നു എന്നു് സഭയുടെ ആദ്യചരിത്രത്തിൽ കാണുന്നു. ഇവരെ പ്രത്യേക സൂന്നഹദോസുകൾ കൂടി വേദവിപരീതികൾ ആയി ഗണിക്കുകയും കുററം വിധിക്കുകയും ശപിക്കുകയും മററും ചെയ്തിട്ടുണ്ടു്. കാനായിലെ കല്യാണത്തിൽ നമ്മുടെ കർത്താവു് എഴുന്നെള്ളി ഇരുന്നു് അതിനെ അനുഗ്രഹിക്കുകയും വാഴ്ത്തുകയും ചെയ്തു. എന്നുമാത്രമല്ല വിവാഹത്തെ വി: സഭയുടെ ഒരു കൂദാശയായി ഭരമേല്പിച്ചുകൊടുക്കയും ചെയ്തിരിക്കുന്നു. ഈ സ്ഥിതിക്കു അതിനെ ദൂഷിക്കുന്നവർ ദൈവത്തെ ദൂഷിക്കയാകുന്നുവെന്നുള്ള സംഗതി വിസ്മരിച്ചുകൂടാ. എന്നുതന്നെയുമല്ല വിവാഹജീവിതത്തെ ആക്ഷേപിക്കുന്നവർ കാനോൻനിയമപ്രകാരം ശിക്ഷാൎഹന്മാരാകുന്നു. ഇതിനും പുറമെ വിവാഹജീവിതത്തെ ആക്ഷേപിക്കുന്നവർ തങ്ങളുടെ മാതാപിതാക്കൾക്കു് ലജ്ജയെ വരുത്തുന്നു" എന്നൊരു മഹാൻ അഭിപ്രായപ്പെട്ടിട്ടുള്ളതും ഈ ഘട്ടത്തിൽ പ്രത്യേകം സ്മരണീയമാണു്.

ഇനിയും കർത്താവുപദേശിച്ചുതന്നിട്ടുള്ള രണ്ടാമത്തെ മാതൃകാജീവിതത്തെ പററി ആലോചിക്കാം. ഇതു നമ്മുടെ ജഡേച്ഛകളെ തൃപ്തിപ്പെടുത്തുന്നതിനു ദൈവം അനുവദിച്ചിട്ടുള്ള ന്യായമായ മാൎഗ്ഗങ്ങളെപ്പോലും സ്വീകരിക്കാതെ

ദൈവശക്തിയാൽ അവയെ കീഴമർത്തി ആത്മാവിനെ പുഷ്ടിപ്പെടുത്തുകയും ദൈവതിരുനാമമഹത്വത്തിനു കൂടുതലായി യത്നിക്കയും ചെയ്യുന്ന ജീവിതക്രമമത്രെ. സന്യാസജീവിതത്തിൽ അന്തർഭവിച്ചിരിക്കുന്ന പ്രമാണം ഇതാകുന്നു. ഇതു മേൽ പ്രസ്താവിച്ച സാധാരണ ജീവിതസമ്പ്രദായത്തിൽനിന്നു വ്യത്യസ്തപ്പെട്ടതും എല്ലാവരും സ്വീകരിക്കണമെന്ന നിർബ്ബന്ധമില്ലാത്തതുമത്രെ. കർത്താവിന്റെ ഇഷ്ടം പരിപൂർണ്ണമായി നിറവേററുന്നതിനും തന്നോടുള്ള സംയോജനയിൽ ജീവിക്കുന്നതിനും തടസ്ഥമായി വരാവുന്ന സകലത്തെയും ഉപേക്ഷിച്ചു ജീവിക്കണമെന്നാഗ്രഹിക്കുന്ന ആളുകളുടെ സൗകര്യാർത്ഥം ഇതു നിയമിക്കപ്പെട്ടിട്ടുള്ളതാകുന്നു. ഇതിൽ വളരെ സ്വയപരിത്യാഗം അടങ്ങിയിരിക്കുന്നു. സന്യാസജീവിതത്തിന്റെ മാഹാത്മ്യം നാം അറിഞ്ഞിരിക്കേണ്ടതാണു. നമ്മുടെ കർത്താവു ലോകത്തെ വീണ്ടെടുക്കുവാനും ദൈവരാജ്യം സ്ഥാപിക്കുവാനും ആണല്ലോ വന്നതു. ഈ കാര്യസാദ്ധ്യത്തിനു താൻ തെരഞ്ഞെടുത്ത മാർഗ്ഗങ്ങൾ ഏററവും നല്ലതായിരിക്കുവാനേ നിവൃത്തിയുള്ളു. തന്റെ ജനനത്തെ സംബന്ധിച്ചുതന്നെ ആലോചിക്കാം. താൻ ശരീരമെടുത്തതു ആരിൽനിന്നാകുന്നു? ഒരു കന്യകയിൽ നിന്നല്ലയോ? കന്യകയെന്നുമാത്രമല്ല നിത്യകന്യകയല്ലേ? മ്ശിഹാതമ്പുരാൻ സ്വീകരിച്ചതും കന്യാവ്രതത്തോടുകൂടിയ സന്യാസജീവിതമല്ലാതെ മററ യാതൊന്നുമല്ലല്ലൊ. തന്റെ ശിഷ്യന്മാരായി താൻ തെരഞ്ഞെടുത്തവരിൽ പലരും സന്യാസജീവിതത്തിനു തങ്ങളെത്തന്നെ പ്രതിഷ്ഠിച്ചു കർത്താവിനുവേണ്ടി വേല ചെയ്തവരാണു ക്രിസ്തുരാജ്യപ്രചാരണാർത്ഥം പ്രയത്നിച്ചിട്ടുള്ളതിൽ അദ്വിതീയൻ ആയിരിക്കുന്ന വി: പൗലോസ് കൊരിന്ത്യർക്കു എഴുതിയ ഒന്നാം ലേഖനം ഏഴാം അദ്ധ്യായം വായിച്ചുനോക്കിയാൽ ഏവൻഗേലിയോന്നടുത്ത പരിപൂർണ്ണത പ്രാപിപ്പാൻ വിവാഹജീവിതത്തേക്കാൾ കന്യാവ്രതപരിപാലനം അന്തർഭവിച്ചിരിക്കുന്ന സന്യാസജീവിതം ആണു കൂടുതൽ സഹായിക്കുന്നതെന്നു പ്രത്യക്ഷമാകുന്നുണ്ടല്ലോ. അതേ അദ്ധ്യായത്തിൽതന്നെ "എല്ലാ മനുഷ്യരും എന്നെപ്പോലെ ആകണമെന്നു ഞാൻ ഇച്ഛിക്കുന്നു; വിവാഹം ചെയ്യാത്തവർ കർത്താവിനെ എങ്ങനെ പ്രസാദിപ്പിക്കുമെന്നുവച്ചു കർത്താവിനുള്ളവ ചിന്തിക്കുന്നു" (1 കൊറിന്തി 7:32,33) എന്നും വി: പൗലോസ് എഴുതിയിരിക്കുന്നതിനാൽ കന്യാവ്രതജീവിതത്തിന്റെ മാഹാത്മ്യത്തിൽ താൻ എത്രകണ്ടു വിശ്വസിച്ചിരുന്നുവെന്നു നമുക്കു മനസ്സിലാക്കാവുന്നതാണു. സഹദായായി മരിച്ച മാർ സ്തേപ്പാനോസ് ഈ ജീവിതത്തെ അനുകരിച്ചിരുന്ന ഒരു പുണ്യപുരുഷനായിരുന്നു. വിശുദ്ധികൊണ്ടും ജ്ഞാനംകൊണ്ടും പൂർവ്വസഭാപിതാക്കന്മാരിൽ വച്ചു ഏററവും ശ്രേഷ്ഠമായ സ്ഥാനത്തെ അർഹിക്കുന്നവരായ മാർ ബസ്സേലിയോസ്, മാർ ഗ്രീഗോറിയോസ്, മാർ അത്താനാസ്യോസ്, സ്വർണ്ണനാവുകാരൻ മാർ ഈവാനിയോസ് മുതലായി കിഴക്കൻ സഭയിലെ വിശുദ്ധ പിതാക്കന്മാരും സെന്റ് ആഗസ്തീനോസ് സെന്റ് അംബ്രോസ്, സെന്റ് ജറോം, സെന്റ് ബെർഡക്റ്റ്, സെന്റ് മാർട്ടിൻ, സെന്റ് ഫ്രാൻസിസ് ആദിയായ പടിഞ്ഞാറൻ സഭയിലെ പ്രധാനപ്പെട്ട പരിശുദ്ധന്മാരും സന്യാസജീവിതത്തെ അവലംബിച്ചു തങ്ങളുടെ ആയുസ്സിനെ പരിപൂർണ്ണമായി കർത്താവിനു ബലി കഴിച്ചവരാണു.

(തുടരും)

# പള്ളിയിൽപോകുക്.

(ദിവ്യശ്രീ മൂക്കഞ്ചേരിൽ പത്രോസ് കത്തനാർ. ബി. എ. ബി. ഡി. എൽ. ടി.)

വിശുദ്ധ സഭയുടെ കല്പനകളിൽ ആദ്യത്തേതു എല്ലാ ഞായറാഴ്ചകളിലും മാറാനായ പെരുനാളുകളിലും കുർബ്ബാന കാണുക എന്നുള്ളതാകുന്നു. ആരാധനയ്ക്കും വിശ്രമത്തിനും ആശ്വാസത്തിനുമായി ഞായറാഴ്ച ഉപയോഗിക്കണം.

ഞായറാഴ്ച കുർബ്ബാന കാണുക എന്നതു ആദിമകാലം തുടങ്ങി ഇതുവരെ ക്രിസ്തീയ ജനങ്ങളുടെ സാധാരണ പതിവാണ്. ശ്ലീഹന്മാരുടെ നടപ്പുപുസ്തകം ൨൦-ാം അദ്ധ്യായം ൭-ാം വാക്യത്തിൽ "ആഴ്ചയിൽ ഒന്നാം ദിവസം അപ്പം മുറിക്കുന്നതിനു ശിഷ്യന്മാർ ഒന്നിച്ചുകൂടിയപ്പോൾ പൌലോസ് അവരോടു പ്രസംഗിച്ചു" എന്നു നാം വായിക്കുന്നു. ആദിമസഭയിൽ കുർബാന എന്ന ഏക ശുശ്രൂഷയേ ഉണ്ടായിരുന്നുള്ളു. നല്ല കാരണം കൂടാതെ ആരെങ്കിലും കുറെ ഞായറാഴ്ച ഹാജരാകാതിരുന്നാൽ സഭയുടെ സംബന്ധത്തിൽനിന്നു അവൻവേർതിരിക്കപ്പെട്ടവനായി ഗണിച്ചുവന്നു. അതിനാൽഞായറാഴ്ച നമ്മുടെഒന്നാമത്തെ ചുമതല കുർബാന കണ്ടു സഭയുടെ ആദ്യത്തെ കല്പന അനുസരിക്കയാണ്. നാം എല്ലാഞായറാഴ്ചയും കുർബാന അനുഭവിക്കണമെന്നില്ല; അങ്ങനെ ചെയ്യുന്നതു ഉത്തമം തന്നെ. എന്നാൽ കുർബാന കാണുകയെന്നതു നിർബന്ധവും നമ്മുടെ മുറയുമാണ്. എന്തുകൊണ്ടു് സഭയുടെ എല്ലാ അംഗങ്ങൾക്കും ഇതു കടമയായി സഭ നിശ്ചയിച്ചിരിക്കുന്നു? നമ്മുടെ കത്താവുതന്നെ തന്റെ കഷ്ടാനുഭവത്തിന്റെയും മരണത്തിന്റേയും നിത്യ സ്മാരകമായി കുർബാന ഏർപ്പെടുത്തിയതാണ്. അപ്പവും വീഞ്ഞുമായി താൻ സ്ഥിതിചെയ്യുന്നു. മനുഷ്യാവതാരം, ദൈവവും മനുഷ്യനുമായുള്ള യോജിപ്പിക്കൽ, എന്നീ രഹസ്യങ്ങൾ കുർബാനയിൽ വളരെ വ്യക്തമായി കാണിക്കുന്നു. കുരിശിൽ എന്നതുപോലെ ബലിപീഠത്തിൽ നമുക്കുവേണ്ടിയും നമ്മോടുകൂടിയും മ്ശിഹാ പിതാവിനോടു പൂർണ്ണ അനുസരണമാകുന്ന ഏക ബലിയെ സ

മർപ്പിക്കുന്നു. സ്വീകാൎയ്യമായി ദൈവത്തിനു മനുഷ്യനാൽ അൎപ്പിക്കപ്പെടാവുന്ന ഏക ആരാധന വാസ്തവത്തിൽ ഇതാകുന്നു. ആകയാൽ കുർബാന ക്രിസ്തീയ സഭയുടെ പൊതുവായ ഒരു പ്രവൃത്തിവിശേഷമാണു്. അതു നമ്മെ നമ്മുടെ കൎത്താവിനോടും തമ്മിൽ തമ്മിലും യോജിപ്പിക്കുന്നു. മാലാഖമാരോടും പ്രധാന മാലാഖമാരോടും സ്വൎഗ്ഗത്തിലെ സൎവ്വ കൂട്ടത്തോടും ചേൎന്നു നാം അതിശ്രേഷ്ഠമായ ഒരു ആരാധന നടത്തുകയാണു്. മാനുഷികമായി നോക്കിയാലും കുർബാന നിശ്ചയമായും മനുഷ്യജാതിയുടെ മതസംബന്ധമായ സ്വഭാവത്തെ തൃപ്തിപ്പെടുത്തുകയും ഉയൎത്തുകയും ചെയ്യുന്നു. കഴിഞ്ഞുപോയ അനേകം തലമുറകളുടെ മതാനുഭവങ്ങളെ അതു നമുക്കു പ്രദാനംചെയ്യുന്നു. അതിന്റെ ക്രമത്തോടും ഭംഗിയോടും താരതമ്യപ്പെട്ടതാവുന്നതായി ലോകത്തിൽ യാതൊന്നുമില്ല.

ആന്തരശുദ്ധിയോടും ശ്രദ്ധയോടുംകൂടി നാം കുർബാനയിൽ സംബന്ധിക്കണം. നാം പള്ളിയിൽ പോകുന്നതു ഒരു പരസ്യപ്രാൎത്ഥനയിൽ സംബന്ധിക്കാൻ മാത്രമല്ല; ലോകത്തിൽചെയ്യാവുന്നതിലേക്കും വലിയ ഒരു പ്രവൃത്തിയെ സഹായിപ്പാനുംകൂടിയാണു്. സന്നിഹിതരാകുന്ന സൎവ്വരും ദൈവത്തിനു ബലി അർപ്പിക്കുന്ന പട്ടക്കാരനോടുകൂടി യോജിക്കണം, നമുക്കു കാണാവുന്ന പട്ടക്കാരനോടുകൂടി മാത്രമല്ല, പട്ടക്കാരനും ബലിസാധുവുമാകുന്ന കൎത്താവായ യേശുമ്ശിഹായോടുംകൂടി യോജിക്കണം. വാസ്തവമായ ബലിപീഠം സ്വൎഗ്ഗത്തിലാകുന്നു; അതിന്റെ നിഴലുകളാണു് നമ്മുടെ ഭൌമിക ബലിപീഠങ്ങൾ. രക്ഷിക്കപ്പെട്ട മനുഷ്യജാതിക്കുവേണ്ടിയുള്ള സ്വീകാരബലിയെ പിതാവിനു അർപ്പിക്കുന്ന നമ്മുടെ മഹാ പ്രധാനാചാൎയ്യനോടുകൂടി വി: കുർബാനയിൽ നാം സ്വൎഗ്ഗത്തിലേക്കു ഉയരുന്നു.

കുർബാനയിൽ അശ്രദ്ധ വരുവാനുള്ള കാരണം നാം പള്ളിയിൽ നേരത്തെ ഹാജരായി ഒരുങ്ങാത്തതാണു്. കാലത്തെ ആരംഭിച്ചു പത്തു മണിയിൽ കവിയാതെ ശുശ്രൂഷ അവസാനിക്കുന്നതു സൌകൎയ്യമാണു്. അങ്ങോട്ടും ഇങ്ങോട്ടും തിരിഞ്ഞു അ

ലക്ഷ്യമായും ഉള്ള പെരുമാററം വരാതെ സൂക്ഷിക്കണം. കർബാനക്രമം നോക്കിക്കൊണ്ടും ലൌകിക കാൎയ്യങ്ങളിൽനിന്നു ശ്രദ്ധ മാററിക്കൊണ്ടും കർബാന കാണുന്നതു ഉത്തമമായ രീതിയാണു്.

സണ്ടേസ്കൂൾ കുട്ടികൾ ഉൾപ്പെടെ സൎവ്വരും ഉപവാസത്തോടെ കർബ്ബാന കാണേണ്ടിയിരിക്കുന്നു. കഞ്ഞി കുടിച്ചു പള്ളിയിൽ പോകുക എന്നുള്ള പതിവു് പിതാക്കന്മാർ നമുക്കു കാണിച്ചുതന്നിട്ടുള്ളതല്ല. അതു ഭക്തിക്കുറവിനു കാരണമാണെന്നു അനുഭവം നമ്മെ പഠിപ്പിക്കുന്നു. സൎവ്വർക്കും, പ്രത്യേകിച്ചു പുതുക്രിസ്ത്യാനികൾക്കും, ആത്മീയ ഉണർവ്വ് ലഭിക്കുന്നതിനുള്ള പ്രധാന വഴി പള്ളിയിൽപോക്കാകുന്നു. ആത്മാവിനും ശരീരത്തിനും ഞായറാഴ്ച ആശ്വാസദിനമാകയാൽ അന്നു നമ്മുടെ സാധാരണ ജോലിയിൽ നിന്നു ഒഴിഞ്ഞിരിക്കേണ്ടതും അത്യാവശ്യമാണു്. നമ്മുടെ വേലക്കാൎക്കും പള്ളിയിൽ പോകുവാനുള്ള സൌകൎയ്യവും വിശ്രമവും ആശ്വാസവും ഞായറാഴ്ച നാം ഉണ്ടാക്കിക്കൊടുക്കേണ്ടതാണു്.

---

# ബോധനം.

സുറിയാനിസഭാ സണ്ടേസ്കൂൾ കോൺഫറൻസിൽ
ഫാദർ ബ്ലൂംഫീൽഡ് എം. ഏ. ഐ. സി. എസ്സ്. ചെയ്ത പ്രസംഗം.

നമ്മുടെ കുഞ്ഞുങ്ങളുടെ അദ്ധ്യയന സമ്പ്രദായത്തിൽ അവശ്യം വേണ്ട ചില തത്വങ്ങളെപ്പററി ഇന്നലെ നമ്മൾ ചിന്തിക്കുകയുണ്ടായി. അവൎക്കു നമ്മിൽ വിശ്വാസമുണ്ടാകുന്നതിനും ശ്രദ്ധ പുലർത്തിക്കൊണ്ടു പോകുന്നതിനും പൎയ്യാപ്തമായ ഒരു ബോധനസമ്പ്രദായമാണു് അത്യന്താപേക്ഷിതമെന്നും ദൈവദൃഷ്ടിയിൽ ഓരോ ആത്മാവിനുമുള്ള നിസ്സീമമായ വിലയേപ്പററിയുള്ള നമ്മുടെ ബോധത്തെയും തൽഫലമായ മനോഭാവത്തെയും അതു ആശ്രയിച്ചിരിക്കുന്നുവെന്നുള്ളതും ഇന്നലെ നമ്മൾ പ്രസ്പമാക്കി. "അവരുടെ ആത്മാക്കൾ സ്വൎഗ്ഗത്തിലുള്ള പിതാവിന്റെ മുഖം എപ്പോഴും കണ്ടുകൊണ്ടിരിക്കുന്നു" "പൈതങ്ങളെ

എന്റെ അടുക്കൽ വരുവാൻവിടുവിൻ അവരെ തടയരുതു് എ ന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം ഇപ്രകാരമുള്ളവരുടെയാകുന്നു." ശിശുമനോഭാവം തന്നെ ഉപദേഷ്ടാക്കളായനമുക്കും ഉണ്ടായിരി ക്കേണ്ടതാണു്. "നിങ്ങൾ മനസ്സുതിരിഞ്ഞു ശിശുക്കളെപ്പോ ലെയാകുന്നില്ല എങ്കിൽ സ്വർഗ്ഗരാജ്യത്തിൽ കടപ്പാൻ കഴികയി ല്ല എന്നു ഞാൻ സത്യമായിട്ടു നിങ്ങളോടു പറയുന്നു" അടുത്ത തായി ഉപദേശവിഷയമാണു് നമ്മുടെ വിചിന്തനത്തിനു പാ ത്രീഭവിക്കേണ്ടതു്. പഠിപ്പിക്കേണ്ടതെങ്ങിനെയെന്നു നാം ആ ലോചിച്ചുകഴിഞ്ഞു. പഠിപ്പിക്കേണ്ട വിഷയത്തെപ്പററിയാണ് ഇനി നാം ചിന്തിക്കേണ്ടതു്. വളരെ പ്രധാനമായിഎനിക്കു നി ങ്ങളോടു പറയുവാനുള്ളതു് അദ്ധ്യാപകന്മാർ വിശ്വാസോപദേ ശം ചെയ്യുക മാത്രം പോരാ അതു പ്രവർത്തിച്ചു കാണിച്ചു കൊ ടുക്കുകയും വേണമെന്നാണ്. പ്രവർത്തികൂടാതെയുള്ള പ്രസംഗം ഫലശൂന്യമത്രെ. വിശ്വാസത്തിന്നനുസരണമായ പ്രവർത്തിക ൾ കുട്ടികളുടെ മുമ്പിൽ അദ്ധ്യാപകന്മാർ നിരന്തരം പ്രത്യക്ഷ പ്പെടുത്തേണ്ടിയിരിക്കുന്നു. കുട്ടികൾ അവ കണ്ടു പഠിക്കേണ്ട താണു്. ഉപദേശവും തദനുസരണവുമായ പ്രവർത്തിയും ഒന്നി ച്ചുതന്നെ പോകേണ്ടിയിരിക്കുന്നു. അങ്ങിനെയെങ്കിൽ ബോധ നത്തിനു നല്ല ഓജസ്സും തേജസ്സും ഉണ്ടായിരിക്കുന്നതാണു്. ഒ രിക്കലും അതു അപൂർണ്ണമോ അവ്യക്തമോ ആയിരിക്കുന്നതല്ല. ഏററവും പ്രധാനമായിട്ടുള്ളതു അദ്ധ്യാപകന്മാരും അദ്ധ്യേതാ ക്കളും ഒരുമിച്ചു വി: കുർബ്ബാനാരാധനയിൽ പംകുകൊള്ളണമെ ന്നുള്ളതാണ്. എല്ലാ ഞായറാഴ്ചയും ഇടവകപുരോഹിതൻ കു ർബാന അർപ്പിക്കുമ്പോൾ ശിശുക്കളെ മുൻവശത്തു നിർത്തുക യും അതിഗഹനങ്ങളായ ഭാഗങ്ങളെ വ്യാഖ്യാനസഹിതം വ്യക്ത മാക്കി അദ്ദേഹം കുട്ടികൾക്കു പറഞ്ഞുകൊടുക്കുകയും ചെയ്യേണ്ട തു അനുപേക്ഷണീയമാണു്.

പാഠങ്ങളിൽ അധികവും നമ്മുടെ കർത്താവിന്റെ ജീവി തത്തെയും ഉപദേശങ്ങളേയും പററി ആയിരിക്കുമെല്ലൊ. വേ ദപുസ്തകഭാഷയിൽ തന്നെ ആയിരിക്കാം നിങ്ങൾ ബോധനം നടത്തുന്നതു്. കഥ വായിച്ചിട്ടു അതു ക്ലാസ്സിൽ പറയുന്നതി

നായി നിങ്ങൾകുട്ടികളോടു ആവശ്യപ്പെടുന്നു. കുട്ടികൾബുദ്ധിപൂൎവ്വം വായിക്കുന്നതിലും മനസ്സിലാകാത്ത ഭാഗങ്ങൾ ചോദിച്ചുമനസ്സിലാക്കുന്നതിലുംനിങ്ങൾനിഷ്ക്കർഷിക്കേണ്ടതു അത്യാവശ്യമാണു്. പഴയനിയമത്തിലെ ഗോത്രപിതാക്കന്മാർ, ന്യായാധിപന്മാർ, പ്രവാചകന്മാർ ,എന്നിവരെപ്പററിയുള്ള വിവരങ്ങളും നിങ്ങൾബോധനവിഷയങ്ങളാക്കിയിട്ടുണ്ടായിരിക്കുമല്ലൊ. ദൈവം തന്റെ തിരഞ്ഞെടുക്കപ്പെട്ട ജനത്തെ എങ്ങിനെ ക്രമാഗതമായി പഠിപ്പിക്കയായിരുന്നു എന്നും, പഴയനിയമം പുതിയതിന്റെ ഒരു മുഖവുര മാത്രമായിരുന്നു എന്നും സുവ്യക്തമായി ദൃഷ്ടാന്തസഹിതം നിങ്ങൾ കുട്ടികളെ പറഞ്ഞു മനസ്സിലാക്കേണ്ടിയിരിക്കുന്നു.

പുതിയനിയമത്തിൽ സ്വാഭാവികമായ തന്മയത്വത്തോടുകൂടി ഏററവും ലളിതഭാഷയിൽ എഴുതപ്പെട്ടിരിക്കുന്ന യേശുവിന്റെ ചരിത്രം അടങ്ങിയിരിക്കുന്ന വി: മർക്കോസിന്റെ ലേഖനം കുട്ടികളെ പഠിപ്പിച്ചു തുടങ്ങുകയാണു് അഭിലഷണീയമെന്നു എനിക്കു തോന്നുന്നു. വി: മർക്കോസ് ആരെന്നും അദ്ദേഹം എങ്ങനെ ലേഖനമെഴുതുകയുണ്ടായി എന്നും ചോദ്യങ്ങൾ വഴിയായും മററും ഒരു മുഖവുരയായി നാം അവരെ മനസ്സിലാക്കേണ്ടതാണു്. അതുപോലെതന്നെ മററു സുവിശേഷകന്മാർ വി: മത്തായി, യോഹന്നാൻ മാംദാന, മററു പരിശുദ്ധന്മാർ എന്നിവരെക്കുറിച്ചും, സഭ ആഘോഷിക്കുന്ന പെരുനാളുകളെപ്പററിയും കുട്ടികൾക്കു അതാതു പെരുനാളുകളിൽ ബോധനം നൽകേണ്ടതു അദ്ധ്യാപകന്മാരുടെ ധൎമ്മമാണു്. നാം തന്നെ പഠിച്ചിട്ടു നല്ലതുപോലെ ഒരുങ്ങിയ ശേഷം മാത്രമെ അതിപാവനവും ചുമതലയേറിയതുമായ അദ്ധ്യാപകകൃത്യത്തിനു പോകുവാൻ പാടുള്ളൂ. ചിത്രങ്ങൾ ഒഴിച്ചു വയ്ക്കുവാൻ പാടില്ലാത്ത ഉപകരണങ്ങളായി നാം സ്വീകരിക്കേണ്ടതാണു്. പെരുനാളുകളുടെ മാഹാത്മ്യം, അവയിൽ അന്തർഭവിച്ചിരിക്കുന്ന സത്യങ്ങൾ എന്നിവ കുട്ടികളെ കാൎയ്യമായി മനസ്സിലാക്കിയെങ്കിൽ മാത്രമെ അവരിൽ സ്ഥായിയായ വിശ്വാസം നിലനിൎത്തുന്നതിനു നമുക്കു സാധിക്കുകയുള്ളൂ. വിശ്വാസം എന്നു പറയുന്നതു ജീവിതത്തെ മുഴുവൻ സ്പൎശിക്കുന്ന ഒന്നാണു്. ക്രിസ്തീയമതത്തിൽ വിശ്വാസപ്രമാണങ്ങളും സാന്മാൎഗ്ഗികതത്വങ്ങളും അവിഭാജ്യമായിരിക്കുന്നു എന്നുള്ള വസ്തുത ഒരിക്കലും വിസ്മരിക്കുവാൻ പാടില്ല.

നമ്മുടെ വിശ്വാസത്തിൽ അന്തർഭവിച്ചിരിക്കുന്ന സത്യങ്ങളെപ്പററി ഏററവും ലളിതവും വ്യക്തവുമായ ഭാഷയിൽ നാം ഉപദേശം നൽകേണ്ടതാണു. നമ്മുടെ കർത്താവിൻെറ തിരുവവതാരം, കഷ്ടാനുഭവം, മരണം, ഉയിർപ്പ്, സ്വർഗ്ഗാരാരോഹണം, പിതാവിൻെറ വലത്തുഭാഗത്തിരുന്നുകൊണ്ടുള്ള തൻെറ മദ്ധ്യസ്ഥത എന്നിവയെപ്പററിയും, വി: കൂദാശ എന്നിവയെക്കുറിച്ചുമുള്ള സഭയുടെ ഉപദേശങ്ങൾ ഏററവും ലളിതമായ രീതിയിൽ സുവ്യക്തവും ആകർഷണീയവുമായ ഭാഷയിൽ കർത്താവു തൻെറ ഉപദേശത്തിനു ഉപമകളെ അവലംബമാക്കിയതുപോലെ കുട്ടികൾക്കു സുപരിചിതങ്ങളായ ഉദാഹരണങ്ങളേക്കൊണ്ടു് അദ്ധ്യാപകന്മാർ ബോധനം നൽകുന്നു എങ്കിൽ അതിൽപരം മഹത്തായ ഒരു കൃത്യം വേറെയില്ലതന്നെ (വി: ത്രിത്വത്തെപ്പററി പഠിപ്പിക്കുന്നു ഒരു അദ്ധ്യാപകനു് സൂര്യനും അതിൻെറ ചൂടും വെളിച്ചവും ഉദാഹരണമായി എടുക്കാമായിരിക്കുമല്ലൊ)

കുട്ടികൾ വിഷമമേറിയ ചോദ്യങ്ങൾ ചെയ്യുമ്പോൾ നിങ്ങൾ അവരെ നിരുത്സാഹപ്പെടുത്തരുതു്. വളരെ ആലോചിച്ച ശേഷം മാത്രമെ ഉത്തരം നൽകുവാൻ പാടുള്ളു. ചില കുട്ടികൾ അതിഗഹനങ്ങളായ പ്രശ്നങ്ങൾ കൊണ്ടു നിങ്ങളെ നേരിട്ടേക്കാം. അനുക്ഷണം മറുപടി പറയാൻ സാദ്ധ്യമല്ലെങ്കിൽ പിന്നീടൊരവസരത്തിൽ പറഞ്ഞുകൊടുക്കാമെന്നുള്ള വാഗ്ദാനത്താൽ അവരെ തൃപ്തിപ്പെടുത്തേണ്ടതാണു്. പാഠവിഷയങ്ങളെപ്പററിയും മതത്തെപ്പററിയും പൊതുവായുള്ള ചോദ്യങ്ങൾ നാം അവരിൽ നിന്നു് പ്രതീക്ഷിക്കേണ്ടിയിരിക്കുന്നു. ചോദിച്ചില്ലെങ്കിൽ ചോദിക്കുവാനുള്ള കൌതുകം നാം അവരിൽ ജനിപ്പിക്കേണ്ടതാണു്. പഠിപ്പിക്കുന്ന വിഷയത്തിൽ നിങ്ങൾക്കു തന്നെ കൌതുകമുണ്ടെങ്കിൽ കുട്ടികളുടെ രസത്തെ ഉദ്ദീപിപ്പിക്കുന്നതിനും നിങ്ങൾക്കു നിഷ്പ്രയാസം സാധിക്കുന്നതാണു്. കായികവും മാനസികവുമായ ആരോഗ്യത്തിൽ ശരിയായി വളരുന്ന ഒരു കുട്ടി ദൈവത്തെപ്പററി അറിയുന്നതിൽ കൌതുകചിത്തനാണെന്നുള്ളതിനു യാതൊരു സന്ദേഹവുമില്ല. അങ്ങിനെയുള്ളവൻെറ അറിവിനായുള്ള അത്യാശയെ അഗണ്യമായ

വത്തനത്താൽ ഒരിക്കലും കെടുത്തുവാൻ പാടുള്ളതല്ല. കുട്ടികളുടെ മനസ്ഥിതിയെ മനസ്സിലാക്കി അനുഭാവത്തോടുകൂടിയ മറുപടികൾ അവരുടെ രസത്തെ ഉജ്ജ്വലിപ്പിച്ചുകൊണ്ടിരിക്കുകയും അറിവിനെ വദ്ധിപ്പിച്ചുകൊണ്ടിരിക്കുകയും ചെയ്യണമെന്നു ഞാൻ നിങ്ങളെ ഉൽബോധിപ്പിച്ചുകൊള്ളുന്നു.

---

# ക്രിസ്തീയ സഭകളുടെ പുനരൈക്യം.

(തുടച്ച്)

(റി. എസ്. അബ്രഹാം കത്തനാർ)

ആംഗ്ലിക്കൻ സഭയ്ക്കു മററു ലോകത്തിലുള്ള യാതൊരു സഭയ്ക്കുമില്ലാത്ത ഒരു പ്രത്യേകത കൂടിയുണ്ട്. എല്ലാ സഭകളുടെയും പ്രധാന തലവന്മാർ അതാതു സഭകളിലെ വൈദികമേലദ്ധ്യക്ഷന്മാരാണ്. എന്നാൽ ഇംഗ്ലീഷ് സഭയുടെ തലവൻ ഇംഗ്ലണ്ടിലെ മഹാരാജാവാകുന്നു. കാൻറർബെറിയിലെ ആച്ച്ബിഷോപ്പിനെയും മററു പ്രധാനപ്പെട്ട ബിഷോപ്പന്മാരെയും ആക്കാനും നീക്കാനുമുള്ള അധികാരം മഹാരാജാവിൽ സ്ഥിതിചെയ്യുന്നു. അദ്ദേഹത്തിൻെറയും അദ്ദേഹത്തിൻെറ ആലോചനാസഭയായ പാർലമെൻറിൻെറയും അനുമതി കൂടാതെ സഭയിൽ യാതൊരു വ്യത്യാസങ്ങളും വരുത്താൻ നിവൃത്തിയില്ല. ഇതു് അടുത്ത കാലത്തു ആംഗ്ലിക്കൻ സഭ പുതുക്കിയതായ പ്രാത്ഥനാക്രമം സഭയുടെ എല്ലാ കൌൺസിലുകളും കാൻറർബെറി ആച്ച്ബിഷോപ്പും അംഗീകരിച്ചെങ്കിലും പാർലമെൻറിൻെറ അനുമതി ലഭിച്ചില്ല എന്നുള്ള കാരണത്താൽ നടപ്പിൽ വരുത്താൻ വളരെപ്രയാസപ്പെടുന്നതായി പലരും കേട്ടിരിക്കുമല്ലൊ! പുതിയ പ്രാത്ഥനാക്രമം എന്നു പറഞ്ഞതു് നവീനമായ ഉപദേശങ്ങൾ ചേത്തുണ്ടാക്കിയതു് എന്നുള്ള അത്ഥത്തിലല്ല. പിന്നെയോ മുമ്പ തള്ളിക്കളഞ്ഞ പല പഴയ ഉപദേശങ്ങളും സ്വീകരിച്ചു് പുതുക്കിയതു് എന്നുള്ള അത്ഥത്തിലാകുന്നു. സഭയുടെ ഉപദേശം എന്താണെന്നും പഴയതും പുതിയതും തമ്മിലുള്ള വ്യ

ത്യാസം എന്തെന്നും ഗ്രഹിക്കാൻ കഴിവില്ലാത്ത ഒരു രാഷ്ട്രീയ കൌൺസിലിനു സഭയിൽ അധികാരമുണ്ടായിരിക്കുന്നതു ഒരിക്കലും ആശാസ്യമല്ല. മററു സഭകളും, ആംഗ്ലേയാസഭയും തമ്മിൽ ഒരു യോജിപ്പ് ഉണ്ടാകത്തക്ക വല്ല പദ്ധതിയും രൂപീകരിച്ചാൽ തന്നെയും അതിനുമഹാരാജാവിന്റെയും പാർലമെന്റിന്റെയും അംഗീകരണം സിദ്ധിക്കയെന്നുള്ളതു് എളുപ്പമാണെന്നു തോന്നുന്നില്ല.

ഇനിയും മാർത്തോമ്മാ സമുദായവും നാമും തമ്മിൽ ഒരു പുനരൈക്യമുണ്ടാകുന്നതിനുള്ള പ്രയാസവശങ്ങളെപ്പററി ചിന്തിക്കാം. ഉദ്ദേശം അൻപതു വർഷങ്ങൾക്കു മുൻപു് അന്ത്യോഖ്യ പാത്രിയർക്കീസിന്റെ ഭരണത്തിൽനിന്നും സ്വതന്ത്രരായി തീർന്ന ഒരു വകുപ്പുകാരാണു് മാർത്തോമ്മാക്കാർ. എന്നാൽ സഭ സ്വതന്ത്രമാകുക മാത്രമെ ചെയ്തിരുന്നൊള്ളുവെങ്കിൽ ഇന്നു ഐക്യം സുസാദ്ധ്യമായിരുന്നു. എന്നാൽ മലങ്കര സഭയും മററു ലോകത്തിലുള്ള എല്ലാ കാതോലികസഭകളും അംഗീകരിക്കുന്ന പല ഉപദേശസത്യങ്ങളെയും പറിച്ചെറിഞ്ഞു് സഭയെ നവീകരിക്കാനുണ്ടായ ഉദ്യമം ഈ രണ്ടു സഭകളെയും തമ്മിൽ വളരെ അകററിയിട്ടുണ്ടെന്നതു നിസ്തർക്കമാകുന്നു. മലങ്കര സുറിയാനി സഭയിൽ പലേ പരിഷ്ക്കാരങ്ങളും ഒരു കാലത്തു് ആവശ്യമായിരുന്നു എന്നുള്ളതിൽ പക്ഷാന്തരത്തിനു വകയില്ല. എന്നാൽ ഉപദേശസത്യത്തിലുള്ള നവീകരണമല്ല ആവശ്യമായിരുന്നതു്. സഭയുടെ ഉപദേശങ്ങളെ വേണ്ടവിധത്തിൽ അനുഭവത്തിൽ വരുത്താതെ സഭയെ ദുഷിപ്പിച്ചുകൊണ്ടിരുന്ന പല ആചാരനടപടികളെയും വ്യത്യാസപ്പെടുത്തേണ്ടിയിരുന്നു. പതിനാറാംനൂററാണ്ടിനു ശേഷം യൂറോപ്പിലുണ്ടായ മതപരിവർത്തനകാലത്തു് സഭയിലെ പല ഉപദേശസത്യങ്ങളെയും വലിച്ചെറിഞ്ഞതുപോലെയുള്ള അനുഭവമാണ് മാർത്തോമ്മാസമുദായത്തിൽ പിരിച്ചിൽ മൂലവുമുണ്ടായിട്ടുള്ളതു്.

(തുടരും)

## * ക്രിസ്തീയ സഭകളുടെ പുനരൈക്യം.

# ഒരു വിമർശനം.

(ററി. എം. ചാക്കൊ ടെക്സ്റ്റയിൽ സൂപ്രണ്ട്)

ക്രിസ്തീയ സഭകളുടെ പുനരൈക്യം എന്ന തലക്കെട്ടിൽ ബഹുമാനപ്പെട്ട ററി. എസ്സ്. അബ്രഹാം കത്തനാരവർകൾ മീനം, മേടം, ഈ മാസങ്ങളിലെ ൩-ം ൪-ം ലക്കം ബഥനിമാസികയിൽ എഴുയിരുന്ന ലേഖനങ്ങൾ വായിച്ചതിൽ അദ്ദേഹം സഭകൾ തമ്മിൽ യോജിക്കാൻ കഴിയുമെന്നു പറയുന്നെങ്കിലും യോജിക്കാതിരിക്കുന്നതിനുള്ള മാർഗ്ഗങ്ങളെയാണു് ചൂണ്ടിക്കാണിച്ചിരിക്കുന്നതെന്നു തോന്നിപ്പോകുന്നതിൽ തെററുണ്ടെങ്കിൽ അദ്ദേഹം ദയവായി ക്ഷമിക്കുമെന്നു വിശ്വസിക്കുന്നു. അതിൽ പറഞ്ഞിരിക്കുന്ന ചില സംഗതികൾ പരമാർത്ഥങ്ങൾ ആണെങ്കിലും അതുകൾ സഭകൾ തമ്മിലുള്ള യോജിപ്പിനു ബാധകങ്ങൾ ആണോ എന്നു സംശയമാണു്.

ഇവിടെ സഭകൾ എന്നും, യോജിപ്പെന്നുംമററും പറയുന്നതു മലങ്കരെയുള്ള സുറിയാനിക്കാരായ യാക്കോബായക്കാർ, മാർത്തോമ്മാക്കാർ, സി. എം. എസ്സ്. കാർ ഇവരെ ഉദ്ദേശിച്ചു മാത്രമാണെന്നുള്ള സംഗതി വിശദപ്പെടുത്തിക്കൊള്ളട്ടെ. (അതുകൊണ്ടു് മററുള്ളവരെ സഭക്കാരായി ആരും കരുതീട്ടില്ലെന്നു അർത്ഥമാകുന്നു എന്നു വിചാരിക്കുകയും വേണ്ട. തല്ക്കാലം യോജിച്ചു കഴിക്കാൻ വലിയ പ്രയാസമല്ലാത്ത ഇക്കൂട്ടരെ ഒന്നിച്ചെടുത്തു എന്നു മാത്രം കരുതിയാൽ മതി) ഈ മൂന്നു കൂട്ടക്ക് ഒന്നിച്ചു യോജിച്ചു കഴിയാവുന്ന പല വശങ്ങൾ ഉള്ളതുകൊണ്ടും യോജിപ്പിനുള്ള പ്രതിബന്ധങ്ങൾ മററുള്ളതുപോലെ അത്രത്തോളം പ്രയാസമേറിയവയല്ലാത്തതുകൊണ്ടുമാണു് ഇതുകളുടെ യോജിപ്പു് എന്നു തല്ക്കാലം പറയുന്നതു്.

ഈ സഭകൾ തമ്മിലുള്ള യോജിപ്പു്, അല്ലെങ്കിൽ പുനരൈക്യം എന്നു പറഞ്ഞാൽ ആദ്യത്തെപ്പടി, അതിന്റെ വിശ്വാസത്തിലുള്ള വ്യത്യാസങ്ങളെ പരിപൂർണ്ണമായി പരിഹരിച്ചി

---

* ലേഖകന്മാരുടെ സ്വന്തം അഭിപ്രായങ്ങൾക്കു ഞങ്ങൾ ഉത്തരവാദികളല്ല (പത്രാധിപർ)

ട്ട ഒരു ഐക്യം ഉണ്ടാക്കുകയാണെന്നു ആരെങ്കിലും വിചാരിക്കു ന്നുണ്ടെങ്കിൽ അതു ബ: അച്ചനവർകൾ പറഞ്ഞതുപോലെ, അത്ര സുസാദ്ധ്യമാണെന്നു പറവാൻ എനിക്കും വളരെ വൈമ നസ്യമുണ്ട്. എന്നാൽ ആ അൎത്ഥത്തിലല്ല പുനരൈക്യത്തെക്കുറി ച്ചു പുനരൈക്യ കമ്മററി അംഗങ്ങൾ ഇതേവരെ അവിടവിടെ കൂടിയാലോചിച്ചിട്ടുള്ളതു് യോജിപ്പു് അത്യാവശ്യമണെന്നും അ തിനു ഐക്യരൂപ്യം വരുത്താതെ അതു സാധിക്കാമോ എന്നും മാത്രമാണ് ഇപ്പോഴത്തെ ആലോചന. അങ്ങനെസാധിക്കാമെ ന്നു പ്രകൃതിയും അനുഭവവും നമ്മെ മനസ്സിലാക്കുന്നുമുണ്ടു്. ര ണ്ടു മനുഷ്യർ തമ്മിൽ യോജിച്ചു കഴിയുന്നതു് അവർ രണ്ടാളും, ഒരേ വീട്ടിൽ താമസിക്കുന്നതുകൊണ്ടോ, ഒന്നിച്ചു ഭക്ഷണം ക ഴിക്കുന്നതുകൊണ്ടോ, ഒരേ വിശ്വാസവും അഭിപ്രായവും ആയി രിക്കുന്നതുകൊണ്ടോ മാത്രമല്ലല്ലൊ? അതുപോലെ ഒരുവൃക്ഷത്തി ലെ ഇലകൾഎല്ലാം ഒരുപോലെഒരുവ്യത്യാസവും കൂടാതെയിരി ക്കുന്നതുകൊണ്ടല്ലല്ലൊ ആ ഇലകൾ ആ വൃക്ഷത്തിന്റേതാകുന്ന തു്. ഒരു മാവിന്റെ ഇലകളിൽ ചിലതു മററുള്ളതിൽനിന്നും വ്യത്യാസപ്പെട്ടു സ്വല്പം കോടിയോ, വളഞ്ഞൊ, കീറിയൊ ഇരു ന്നാലും അതു മാവിലയല്ലെന്നു പറവാൻ ആരും തുനിയുകയില്ല ല്ലൊ? അതുപോലെ ഒരു വൃക്ഷത്തിന്റെ കൊമ്പുകളോ ഇലക ളൊ ആകുന്ന ഈ സഭകൾക്കു പരസ്പരം യോജിക്കാത്ത ചില വ്യത്യാസങ്ങൾ ഉണ്ടായിരുന്നാലും അതുകൾ ആ വൃക്ഷത്തിന്റെ കൊമ്പുകൾ അല്ലെന്നു വരുന്നതല്ലല്ലൊ എന്നാണ് വിചാരി ക്കേണ്ടതു്. എന്നാൽ കോടാത്ത ഇലകളെ മാത്രമെ വകവയ്ക്കു കയുള്ളു എന്നു പറയുവാൻ വിചാരിക്കുന്നു എങ്കിൽ യാതൊരു വ്യത്യാസവും കൂടാതെ രണ്ടിലകൾ ഒരു വൃക്ഷത്തിൽ കാണുമോ എന്നും സംശയമാണ്. Unity divensity ആണല്ലൊ പ്രകൃ തിയുടെപ്രമാണം തന്നെ. ആ സ്ഥിതിക്കു ചുരുക്കിപ്പറഞ്ഞാൽ പൊട്ടക്കണ്ണന്മാർ ആനയെ കണ്ട മട്ടാണ് ഓരോരുത്തരുടെയും അനുഭവം.

അതുകൊണ്ടു് ഐക്യരൂപ്യം വരുത്താവുന്നസ്ഥാനങ്ങളിൽ വരുത്തേണ്ട എന്നു ഞാൻ പറയുന്നില്ല, എന്നാലൊ യോജിപ്പി

ന്ന ഐക്യരൂപ്യംവന്നേമതിയാവുഎന്നശഠിച്ചു യോജിപ്പില്ലാതാകുന്നതുബുദ്ധിയല്ലഎന്നുമാത്രമാണ് എന്റെഎവിനീതാഭിപ്രായം.

ഇനിയും യോജിപ്പിനു ബാധകമായി ബ: അച്ചനവർകളുടെ പ്രധാന വിഷമങ്ങൾ എവിടെയാണെന്നു ചിന്തിക്കാം. "പരിശുദ്ധാത്മാവിന്റെ പുറപ്പാട്, നമ്മുടെ കർത്താവിന്റെ ദൈവത്വവും മനുഷ്യത്വവും തമ്മിലുള്ള യോജിപ്പ് ഇതുകളേപ്പററിയെല്ലാം റോമ്മാസഭയുടെഉപദേശംതന്നെയാണ്ആംഗ്ലേയാസഭ പഠിപ്പിക്കുന്നതെന്നു" ബ: അച്ചൻ അവർകൾ പറയുന്നു. ഇതുകളെ കൂടാതെ വേറെയും ചിലതുള്ളതിനു ഇത്രത്തോളം പ്രാധാന്യമുള്ളതായി അച്ചനവർകൾ കരുതീട്ടില്ലെന്നു എനിക്കുതോന്നിയതുകൊണ്ട് അതുകളെ ഞാൻ ഇവിടെ ഉദ്ധരിക്കുന്നില്ല.

പരിശുദ്ധാത്മാവിന്റെ പുറപ്പാടിനേക്കുറിച്ചു നോക്കാം. ഇതിൽ നമ്മുടെ അതായതു യാക്കോബായ സഭയുടെ വിശ്വാസം ഏതാണ്? റോമ്മാസഭയൊ അഥവാ പാശ്ചാത്യസഭകളൊ പഠിപ്പിക്കുന്നതു പിതാവിൽനിന്നും പുത്രനിൽനിന്നും പുറപ്പെട്ടനം പരിശുദ്ധാത്മാവ് എന്നാണ്. എന്നാൽ നമ്മുടെ വിശ്വാസപ്രമാണത്തിൽ പിതാവിൽനിന്ന് പുറപ്പെട്ടു പിതാവിനോടും പുത്രനോടുകൂടി വന്ദിക്കപ്പെട്ട് സ്തുതിക്കപ്പെടുന്നവൻ എന്നു ചൊല്ലുന്നു. ഇനിയും യാക്കോബായസഭ അംഗീകരിച്ചിട്ടുള്ള രഹസ്യപ്രാർത്ഥനാപുസ്തകത്തിൽ ബുധനാഴ്ചത്തെ ക്രമങ്ങളിൽ ഒരു ഭാഗത്തു പിതാവിൽനിന്നു പുറപ്പെട്ടു പുത്രനിൽനിന്നും എടുക്കപ്പെട്ട് എന്നു കാണുന്നു ഇതിൽ ഏതാണ് ശരി എന്നു ബ: അച്ചനവർകൾ തെളിയിച്ചു തന്നാൽ കൊള്ളാം. (തുടരും)

---

## വാർത്തകളും കുറിപ്പുകളും.

കാതോലിക്കാബാവാ തിരുമനസ്സുകൊണ്ട്. കുന്നംകുളം സിമ്മനാരിയിൽ എഴുന്നെള്ളി തിരുമനസ്സിലെ വാതരോഗശമനാർത്ഥം ചികിത്സകൾ നടത്തിവരുന്നു.

ബഥന്യാശ്രമത്തിലെ വാർഷികഭജനത്തിൽ സംബന്ധിപ്പാനായി മാക്കാംകുന്നിൽ നിന്നു പെരുനാട്ടിലേക്കു എഴുന്നെള്ളിയിരുന്ന തുമ്പമൺ ഭദ്രാസന ഇടവകയുടെ മാർ പീലക്സിനോസ് എപ്പിസ്കോപ്പാ തിരുമനസ്സുകൊണ്ട് തിരിച്ചെഴുന്നെള്ളി പുത്തൻകാവിനു പോയിരിക്കുന്നു.

കോയമ്പത്തൂരിൽപണിതു വരുന്ന സുറിയാനിപ്പള്ളി മലങ്കര സുറിയാനി സഭക്കാരുടെ കേരളത്തിനു വെളിയിലുള്ള ഏകപള്ളിയാണ്. വെള്ള തേപ്പ് മുതലായ പണികൾക്കായി ഏകദേശം മുന്നൂറു രൂപാകൂടെ ലഭിക്കുന്നപക്ഷം ഇതിന്റെ പണിക്കുറവു തീർത്തു നവപൂജ അർപ്പിക്കാവുന്നതാണ്. ഔദാര്യബുദ്ധികളായ മഹതീമഹാന്മാരുടെ ശ്രദ്ധ ഈ കാര്യത്തിൽ പതിഞ്ഞുകാണുവാൻ ആഗ്രഹിക്കുന്നു. ഇതിലേക്കുള്ള സംഭാവനകൾ താഴെക്കാണുന്ന മേൽവിലാസത്തിൽ അയച്ചുകൊടുക്കേണ്ടതാണ്.

K Eappen Esq; B. A. & B. L.
Advocate, District Court Coimbatore

ബഥന്യാശ്രമത്തിന്റെ ആഭിമുഖ്യത്തിൽ ഓമല്ലൂരിനടുക്കൽ കിഴക്കൻകോട്ടയം എന്ന സ്ഥലത്ത് അധഃകൃതരുടെ ഇടയിൽ സുവിശേഷവേല ആരംഭിച്ചിരിക്കുന്നു. അവിടുത്തെ വേല നടത്തിക്കൊണ്ടു പോകുന്നതിനു പ്രതിമാസം മൂന്നു രൂപാ കിട്ടിക്കൊണ്ടിരുന്നാൽ വളരെ സഹായമായിരിക്കും മാന്യസുഹൃത്തുക്കളുടെ സഹായസഹകരണങ്ങൾ പ്രതീക്ഷിച്ചുകൊള്ളുന്നു.

അർമ്മനായക്കാരുടെ യേറുശലേമിലെ പാത്രിയർക്കീസായി തോർഗംകുഷാഗിയാൻ എന്ന മെത്രാപ്പോലീത്താ തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നു. ഇദ്ദേഹം ഒരു വൈദ്യശാസ്ത്ര പട്ടവും, അർമ്മനായഭാഷാപാണ്ഡിതനും, പല പുസ്തകങ്ങളുടെ ഗ്രന്ഥകർത്താവും യൂറോപ്പ് മുഴുവൻ സഞ്ചരിച്ച് അവിടെയുള്ള അർമ്മനായ സഭകളുടെ ഭരണം സംബന്ധിച്ചും മററും അർമ്മീനിയൻ കാതോലിക്കായിക്കു സാരമായ പല ഉപദേശങ്ങൾ നൽകിയ ആളും ആകുന്നു. ഇപ്പോൾ അദ്ദേഹത്തിനു അൻപത്തി എട്ടു വയസ്സു മാത്രമെ പ്രായമുള്ളു.

ബോൾഷെവിക്കുകാരുടെ മതഃപീഡനിമിത്തവും മററും യവുനായ സഭയിലുൾപ്പെട്ട ഒട്ടുവളരെ ആളുകൾ സ്വരാജ്യമായ റഷ്യയിൽനിന്നോടി ഫ്റാൻസ്, ഈജിപ്ത്, ആഫ്റിക്കാ, മോറോക്കോ,നൊവെ മുതലായ സ്ഥലങ്ങളിൽ അഭയം പ്രാപിച്ചിട്ടുണ്ട്. ഇവരുടെ ആത്മകാര്യങ്ങൾ അന്വേഷിക്കുന്നതിനും മററും പട്ടക്കാർ വളരെ വളരെ കുറവാണ്. ഇതിന്റെ പരിഹാരാത്ഥം പട്ടക്കാരെ പരിശീലിപ്പിക്കുന്നതിനുള്ള ഒരു വൈദികകോളജ് പാരിസിൽ സ്ഥാപിക്കപ്പെട്ടിട്ടുണ്ട്. യൂറോപ്പിലും അമേ